സ്ഥിതികത്തുക്കന്മാരായ അവർ സ്വാതന്ത്ര്യദ്ധ്വജോന്നമമൊട്ടുകണ്ടാൽ അതിനെ മുളയിൽത്തന്നെ നുള്ളിയെടുത്തെറിഞ്ഞുകളയുമ്പോഴും, അതിൽ അവരോട്ട് മറുത്തൊരു വാക്കു പറവാൻപോലും ധൈര്യമുള്ളവരാരുമില്ല. അക്ഷരാജ്ഞരായ സ്ത്രീജനത്തെ കല്പിതകഥാപ്രസംഗങ്ങളാൽ വശീകരിച്ചു്, ആചാരലംഘനത്താൽ കുടുംബത്തിൽ നേരിടാവുന്ന ഭയങ്കരമായ സുഖാസുഖമായുള്ള ഹാനിയെ ഉയർത്തിക്കാണിച്ചു കൊണ്ടാണു് ഇവർ വിദ്യാസമ്പന്നരായ പുരുഷന്മാരെ തലപൊക്കുവാൻവിടാതെ അമർത്തിക്കളയുന്നതു്, അംഗങ്ങളെയും, കുടുംബങ്ങളെയും, അവാന്തരവർഗ്ഗങ്ങളെയും ഉപസമുദായങ്ങളെയും കർമ്മനിയമങ്ങളാൽ കെട്ടിമുറുക്കി ക്രൂട്ടിപ്പിടിച്ചു നിൽക്കുന്ന ആചാരഭ്രാന്തിന്റെ ആനിശ്ചല സ്ഥിതി കാണുമ്പോൾ, സ്വാതന്ത്ര്യതൃഷ്ണുവായ സാധുമനുഷ്യൻ, ഈ ബന്ധത്തിൽ നിന്നു വേർപെട്ടാൽ, താൻ പതിച്ചു പോകാവുന്ന ആ വിവിക്തതയും ഘോരവുമായ പാതാളത്തെ കണ്ടു ഭയപ്പെടുന്നതിനാൽ ആവലാതിയൊന്നും കൂടാതെ സമുദായത്തിനടിമപ്പെട്ടു കഴികയെ ശരണീകരണീയമായി അവനു തോന്നുകയുള്ളു. ജാതിഭ്രംശം എന്ന കഠിനദണ്ഡം ആക്കാലത്തു തന്നെ സുസാദ്ധ്യമായിട്ടുള്ളതല്ല. ഇങ്ങിനെ പലതുകൊണ്ടും, സമുദായപരിഷ്കാരത്തിൽ പ്രവർത്തിക്കുന്നതു് ഏററവും വിപൽക്കരമായിട്ടാണിരിക്കുന്നതു്. ഇടച്ചുവായി വ

ന്നുമൊക്കെ വിവിധദ്രോഹങ്ങളെല്ലാമൊന്നും സഹിക്ക വയ്യാതെയായി എത്രയെത്രയോ പരിഷ്കൃതാശയന്മാർ ഭഗ്നാശയരായി പിന്മാറിപ്പോകുന്നുണ്ടു്. ഉപദ്രവം തനിക്കു മാത്രമേ ബാധകമാകയുള്ളൂവെങ്കിൽ, അതു് സഹിച്ചുകൊണ്ടുതന്നെ മുന്നോട്ടു ചെല്ലുവാൻ പരിഷ്കാരതല്പരൻ ധൈര്യപ്പെട്ടേക്കാം. എന്നാൽ, തന്റെ കൃത്യം നിമിത്തം കുടുംബം മുഴുവൻ സമുദായത്തിൽ നിന്നു് ഭ്രംശിച്ചുപോകയും, അവർക്കു് ഗാർഹസ്ഥ്യ വൃത്തിയിൽ ബന്ധുമിത്രങ്ങളുമായി ഇടപെടുന്നതിനു് കഴിയാതാകയും ചെയ്തു് ജീവിതയാത്രയിൽ വിഷമിക്കുന്നതു കാണുമ്പോഴും ആ ദുഃഖക്കൂട്ടിയും സഹിക്കുവാൻ ധൈര്യപ്പെടുന്നുണ്ടെങ്കിൽ അവൻ എത്ര വിശിഷ്ടനായ മഹാമനസ്കനായിരിക്കണം! ഇത്തരം മഹാമനസ്കത ലോകത്തിൽ എല്ലാ കാലത്തും ദുർല്ലഭമായിട്ടേ കാണാറുള്ളുവല്ലോ. ഗുജറാത്തിൽത്തന്നെ, കൃഷ്ണദാസ മൂലജി ആചാരപരിഷ്കൃതിയിൽ ക്ലേശങ്ങളെല്ലാം വകവെക്കാതെ മുന്നോട്ടു കടന്നു ചെല്ലുവാൻ ധീരതയോടെ പുറപ്പെട്ട മാന്യന്മാരിൽ ഒരാളാണു്. എന്നാൽ അദ്ദേഹത്തിന്റെ ജീവിതം അന്ത്യനിമിഷംവരെക്കും ദുഃഖമയമായിട്ടാണു് കഴിഞ്ഞതു്. ജാത്യാചാര സ്ഥാപനത്തിന്റെ മുമ്പിൽ സ്വ സ്വാതന്ത്ര്യജീവിതം തുച്ഛവും ദുർബ്ബലവുമാണെന്നു് അദ്ദേഹം, ഒടുവിൽ, ഗ്രഹിക്കയും, വിഷാദിക്കയുംചെയ്തു. ജാതിഭ്രംശംകൊണ്ടു് നിരാ

ധാരമായി കിടക്കുന്ന തന്റെ കുടുംബത്തെനോക്കി, കണ്ണീർ ചൊരിഞ്ഞുകൊണ്ടായിരുന്നു അദ്ദേഹത്തിന്റെ അന്ത്യശ്വാസം. ഈ ഘോരമൌഢ്യം ആ കുടുംബത്തിന്ന് അധികകാലം അനുഭവിക്കാൻ ശക്തിയുണ്ടായില്ല. അവർ ദയനീയമാംവണ്ണം പ്രായശ്ചിത്തംചെയ്തു, ജാത്യാചാരവ്യവസ്ഥയ്ക്കു കീഴ്പ്പെട്ടപ്പോൾ, പതിത്വത്തിൽ നിന്ന് ഉദ്ധൃതരായി. ഈ സംഭവത്താൽ, അന്ധവിശ്വാസ പാരമ്പര്യവും, മൂഢാചാര ബന്ധവും ഒന്നുകൂടി വിജയഹർഷം ചെയ്യുകയാണുണ്ടായത്. ഇതെല്ലാം കണ്ടതിൽപ്പിന്നെ, കൃഷ്ണമേനവനെ അനുകരിപ്പാനോ, അനുസരിപ്പാനോ ആരാണൊരുങ്ങുക! സ്വന്തം സമുദായത്തിന്ന് ഗുണോദയമുളവാക്കി ചെയ്ത ആചാരവിരുദ്ധമായ പാപം, അദ്ദേഹം കപ്പൽ കയറി ഇംഗ്ലണ്ടിലേക്ക് പോയി എന്നതാണ്. ഒരു ഹിന്ദുവിന്ന് ആഫ്രിക്കയിലേക്കുകൂടിയും കപ്പൽ കയറിച്ചെല്ലുവാൻ ആചാരാനുമതിയുണ്ട്; യൂറോപ്പിൽ പോയി വന്നാലാണ് ആയാൾ ഭ്രഷ്ടനാകുക. കപ്പൽയാത്ര ചെയ്യുന്നതാണ് ആചാരവിരോധമെങ്കിൽ, ആഫ്രിക്കായാത്രയെ അതു് എന്തുകൊണ്ട് ബാധിക്കുന്നില്ല? അഥവാ അഹിന്ദുരാജ്യത്തിൽ പ്രവേശിക്കുന്നതാണ് പാപകർമ്മമെങ്കിൽ ഒരു ഹിന്ദുവിന്ന് യൂറോപ്പും ആഫ്രിക്കയും, ഒരുപോലെയല്ലയോ? കഷ്ടം! ഇത്രയേറെ യുക്തിഹീന

വും മൂഢമൂഢവുമായ ഒരു നീചാചാരം എത്രയെത്ര ഭാരതീയ സന്താനങ്ങളുടെ സ്ത്രീജീവിതത്തെ ദുഃഖമഗ്നമാക്കിയിരിക്കുന്നു! കുത്സിതവും നിസ്സാരവുമായ ഈ ആചാരത്തോടുതന്നെ ഇന്ത്യയിലെ വിദ്യാസമ്പന്നന്മാർ എല്ലാവരും ചേൎന്നു് ഒന്നിലധികം നൂററാണ്ടായി തുടൎന്നു് പൊരുതീട്ടും പൂൎത്തിയായ വിജയം ഇതുവരെ നേടുവാൻ കഴിഞ്ഞിട്ടില്ല. കപ്പൽ യാത്രകൊണ്ടുള്ള ജാതിഭ്രംശത്തെ മലബാറി തുച്ഛമായിട്ടാണു് പരിഗണിച്ചതു്. യൂറോപ്പിൽ ചെന്നു് ഉൽകൃഷ്ടവിദ്യാസമ്പന്നരായിത്തീൎന്നു് ഇന്ത്യയിൽ വന്നു് ഉയൎന്നനിലയിൽ പലരും പ്രശോഭിക്കുമാറാകുമ്പോൾ, അവിടെ ജാതിഭ്രംശത്തിനു് ചെയ്യാൻ കഴിയുന്ന ഉപദ്രവത്തെ അത്ര സാരമാക്കുവാനില്ലെന്നാണു് മലബാറിയുടെ അഭിപ്രായം. സ്ത്രീജനാഭിവൃദ്ധിയെ അതിക്രൂരമായി പ്രതിബന്ധിക്കുന്ന പൂൎവ്വാചാരങ്ങളുടെ നേരെയാണു് അദ്ദേഹം എതിൎത്തുചെന്നതു്. കൎമ്മമാൎഗ്ഗം ദുൎഘടവും, ഫലലാഭം സന്ദിഗ്ദ്ധവുമായ ആചാരപരിഷ്കാരത്തിൽ, അതിൽ കുടികൊള്ളുന്ന നിരവധി ക്ലേശങ്ങളെയെല്ലാം കണ്ടുകൊണ്ടുതന്നെ, അദ്ദേഹം നിൎഭയം പ്രവേശിച്ചു. സമുദായാഭിവൃദ്ധിക്കു് സ്ത്രീജീവിതപരിഷ്കാരമാണു് മുഖ്യാവലംബം. സമുദായത്തിന്റെ ഉച്ചനീചഭാവങ്ങൾ അതിലെ സ്ത്രീജനാവസ്ഥയൊത്തിരിക്കും. സ്ത്രീജീവിതം പരിഷ്കൃതമായി, സ്ത്രീഹൃദയം വികസിതമാവാതിരിക്കെ

ന്നേടത്തോളംകാലം സമുദായശ്രേയസ്സിന് നിലകിട്ടുകയില്ല. അതുകൊണ്ടാണ് മലബാറി ആചാരപരിഷ്കൃതിയിൽ സ്ത്രീജനവിഷയത്തിൽത്തന്നെ പ്രവേശിച്ചതു്. പുരുഷന്മാക്കിടയിൽ പരിഷ്കൃതവിദ്യാഭ്യാസം ക്രമപ്രവൃദ്ധമായി വ്യാപിച്ചുതുടങ്ങീട്ടും പൂർവ്വാചാരങ്ങളൊന്നും നിലയിളകാതെതന്നെ നിൽക്കുന്നതു് അവയ്ക്കു് സ്ത്രീഹൃദയത്തിൽ സുരക്ഷിതസ്ഥാനം സിദ്ധിക്കുകൊണ്ടാണു്. അവയെ അവിടെ നിന്നുകൂടിയും അകററാതിരുന്നാൽ, പുരുഷന്മാരുടെ ഈ വക പരിശ്രമങ്ങൾകൊണ്ടു് സമുദായം നിർമ്മലമാകുമെന്നു് ആരും പ്രതീക്ഷിക്കാവുന്നതല്ല. പലപല കുടുംബങ്ങൾ കൂടിയതാണല്ലോ സമുദായം. അമ്മ, ഭാര്യ എന്നീ സ്ത്രീകളെക്കൊണ്ടാണു് കുടുംബം സുഘടമായിരിക്കുന്നതു്. അവർതന്നെയാണു് അതാതുകുടുംബത്തിൽ സർവ്വാധികാരശക്തിയോടെ പരാനധീനകളായി വിജൃംഭിക്കുന്നതും. തങ്ങൾക്കുള്ള ഈ ശക്തി ആചാരബദ്ധരായ ഇവർ ദുഷ്പഥത്തിൽ വിനിയോഗിച്ചുകളയുന്നു. ദുരധികാരപ്രമത്തതയും, ദുരാചാരതല്പരതയും, രണ്ടും ചേർന്നാൽ അങ്ങിനെയുള്ളവരെ വശീകരിക്കുവാൻ പരിഷ്കാരാഭിനിവേശത്തിനുണ്ടോ ശക്തി? “ചക്രവർത്തിമഹാരാജാവു തിരുമനസ്സിലെ പ്രതിപുരുഷനായ വൈസ്രായിയെ കൂടിയും ചിലകാര്യങ്ങളിൽ പരിഗണിക്കാതെ നില്പാൻ എനിക്കു് ധൈര്യമുണ്ടു്, എന്നാൽ, ഏതുകാ

ത്തിലും എനിക്ക് എന്റെ മാതൃമാതാവിനെ പരിഭവിപ്പിക്കുവാൻ ശക്തിയില്ല" എന്നൊരു സമുദായപ്രമാണി ഒരവസരത്തിൽ പ്രസ്താവിക്കയുണ്ടായി. കുടുംബാകലിതമായ സമുദായത്തിൽ സ്ത്രീജനാധികാരത്തിന് പരിവ്യാപ്തമായുള്ള ശക്തിയെക്കുറിച്ച് ഏതാണ്ടെങ്കിലും അറിയുന്നവർ ഈ പ്രസ്താവത്തിൽ അതിശയോക്തിയൊട്ടുംതന്നെ കാണുന്നതല്ല. വിദ്യാഭ്യാസംകൊണ്ടു വികസിതമതികളായി, തങ്ങൾക്കുള്ള ഈ ശക്തി സൽപഥത്തിൽ വിനിയോഗിക്കുവാൻ അവർ ശക്തരാകുന്നതുവരെക്കും, സമുദായപരിഷ്കാരശ്രമം, തട്ടിൻപുറത്തു താമരനട്ടതുപോലെ മാത്രമേ കലാശിക്കയുള്ളു. "ഇന്ത്യയിലെ സ്ത്രീകൾ, കുടിലിലോ കൊട്ടാരത്തിലോ എവിടെപാർക്കുന്നവരെങ്കിലുമാവട്ടെ, അവർക്ക് വീട്ടിൽ നിന്ന് വെളിയിലിറങ്ങുവാൻപോലും സ്വാതന്ത്ര്യമില്ലെങ്കിലും, ലോകത്തിലെ മറെറല്ലാസ്ത്രീജനത്തെക്കാളും, ആത്യന്തികമായ ശക്തിയോടുകൂടി സ്വകുടുംബത്തിൽ അവർ പൂർവ്വാചാരങ്ങൾ ഉറപ്പിച്ചു നിറുത്തുന്നു" വെന്ന് മിസ്സ് ഫ്ലാറൻസ് നൈററിംഗേൽ പറഞ്ഞിരിക്കുന്നതിൽ ഓരോ അക്ഷരവും സത്യംതന്നെയാണ്. ഇതെല്ലാമോർക്കുമ്പോഴാണ്, സമുദായപരിഷ്കാരം സാധിക്കുന്നതിനായി, സ്ത്രീകളിൽ കുടികൊള്ളുന്ന അന്ധവിശ്വാസങ്ങളെയും മൂഢാചാരങ്ങളെയും വിദ്യാഭ്യാസം കൊണ്ട് ദൂരീകരിക്കുവാൻ എ

ത്രയേറെ പ്രയത്നിക്കേണ്ടിയിരിക്കുന്നുവെന്നു തെളിയുക. എന്നാൽ, സ്ത്രീവിദ്യാഭ്യാസകാൎയ്യത്തിൽ പ്രവേശിക്കുമ്പോൾ, അവിടെയും കാണാം അഭേദ്യമായ പ്രതിബന്ധങ്ങൾ. ഇക്കാലത്തുകൂടിയും പലേടത്തും പല സമുദായങ്ങളിലും പൂൎവ്വാചാരങ്ങളാൽ പ്രതിബദ്ധമായി കിടക്കുന്ന സ്ത്രീവിദ്യാഭ്യാസം, മലബാറിയുടെ കാലത്തു് ഏതുനിലയിലായിരിക്കാമെന്നു് ആൎക്കും ഊഹ്യമാണല്ലോ. കുടുംബത്തിൽ സ്ത്രീകൾക്കുള്ള അധികാരം എത്ര കവിഞ്ഞിരുന്നാലും സമുദായദൃഷ്ട്യാ അവർ പുരുഷന്മാരുടെ അടിമകളാണ്. സഹധൎമ്മചാരിണിത്വം പുരുഷന്മാരുടെ സുഖസൌകൎയ്യങ്ങൾക്കാവശ്യമുള്ളടത്തോളംമാത്രമേ അംഗീകൃതമായിട്ടുള്ളു. മനുമതം അതിനെതന്നെ അനുവൎത്തിക്കയല്ലാതെ ശരീരത്തിനാവട്ടെ മനസ്സിനാവട്ടെ സ്വാതന്ത്ര്യമൊട്ടുംതന്നെ സ്ത്രീകൾക്കില്ല. വിദ്യാഭ്യാസം കുലീനകളായ സ്ത്രീകൾക്കു ഭൂഷണമല്ലെന്നാണ് വിധി. പുരാണേതിഹാസങ്ങളിൽനിന്നു് അന്ധവിശ്വാസങ്ങൾ എത്രവേണമെങ്കിലും അവൎക്കു നുകൎന്നെടുക്കാം; അതു പുണ്യകൎമ്മംതന്നെ, എന്നാൽ, ലോകപരിചയംകൊണ്ടു് മനോവികാസമുണ്ടാകുന്നതിനായി അവർ വിദ്യാഭ്യാസത്തിൽ പ്രവേശിച്ചാൽ, ആ മഹാപാപം പ്രായശ്ചിത്തംകൊണ്ടുപോലും പരിഹരണീയമല്ലാതാകും! വൈദികവിധിക്കു് വിരോധമാണത്രെ സ്ത്രീ വിദ്യാഭ്യാസം. ഇതി

എല്ലാററിലുംവെച്ച് കൂടുതൽ അന്തുളളതും, ഈവക ഗൂഢ നിബന്ധനകളിൽ, അത് തങ്ങളുടെ നന്മയെ നിശ്ശേഷം നശിപ്പിക്കുന്നതായിരുന്നിട്ടും, സ്ത്രീകൾക്ക് പുരുഷന്മാരെക്കാളധികം മക്കട ആസ്ഥയുള്ളതായി കാണുന്നതിലാണ്.

ഇങ്ങിനെ, ആചാരപരിഷ്കാരത്തിന് വേറെ മാർഗ്ഗം കാണാതെ, വിദ്യാഭ്യാസത്തിൽ ചെല്ലുമ്പോഴും, അവിടെ നിന്നും നാം ബഹിഷ്കൃതരാകുകയാണ് ചെയ്യുന്നത്. ദുരാചാരബന്ധമായ സ്ത്രീകളെ ആ ടിമത്തത്തിൽ നിന്ന് മോചിപ്പിച്ചാൽ മാത്രമേ വിദ്യാഭ്യാസപ്രചാരത്തിന് മാർഗ്ഗമുള്ളൂ. ദുരാചാര ദൂരീകരണം സാധിക്കണമെങ്കിൽ, വിദ്യാഭ്യാസം തന്നെ വേണം താനും. ഇപ്രകാരം കാര്യവും കാരണവും ഏതേതെന്ന് നിർണ്ണയിക്കുവാൻ വിഷമമായി കൂടിക്കലർന്നു കിടക്കുന്ന വിഷയമാണ് സ്ത്രീ ജന പരിഷ്കാരം. ഒന്ന് നിശ്ചയം തന്നെ; സ്ത്രീ ജനാഭിവൃദ്ധിയെ പ്രതിബന്ധിക്കുന്ന ദുരാചാരങ്ങളിൽ മുഖ്യമായവ ശൈശവവിവാഹവും വൈധവ്യാചരണവുമാണ്. ഇവ രണ്ടും തന്നെയാണ് സ്വാതന്ത്ര്യത്തെ ഹനിക്കയും വിദ്യാഭ്യാസത്തെ തടയുകയും ചെയ്യുന്നത്. ഹിന്ദുമതപ്രകാരം, വൈദികമായ വിശിഷ്ടകർമ്മമാണല്ലോ വിവാഹം. ജീവിതത്തിൽ അതിന്നിത്ര പ്രാ

ധാന്യമുള്ള മറെറാരാചാരമില്ല. പിതൃജനധൎമ്മത്തിൽ സൎവ്വോപരിയായി നില്ക്കുന്നാളു്, സ്വന്തം പെൺകുട്ടികളെ സ്മൃതി വിധിക്കൊത്തവണ്ണം വിവാഹം ചെയ്തു കൊടുക്കുകയെന്നതാണു്. വൈവാഹിക പ്രായം പിഴച്ചുപോയ ഒരു യുവതി പിതൃകുടുംബത്തിൽ പാൎക്കുന്നതായാൽ, ആ കുടുംബം ഘോരപാപത്തിൽ പതിച്ചു പോകുമത്രെ. ആ കന്യകയെ ചണ്ഡാലികയെപ്പോലെയും, ആ കുടുംബത്തെ നരകം പോലെയുമാണു്, പിന്നീടു്, ബന്ധുജനങ്ങൾ കരുതുക. മകൾ യഥാകാലം പരിണീതയായി, അവളിൽ സന്താനമുണ്ടാകാതിരുന്നാൽ, അച്ഛന്നു ഇഹത്തിൽ മാത്രമല്ലാ പരത്തിലുമില്ലാ സ്വൈരം. ഈ സ്ഥിതിക്കു്, സ്വപുത്രിയെ വിവാഹം ചെയ്തുകൊടുക്കുവാൻ പിതൃജനം അക്ഷമരായി പ്രവൎത്തിച്ചുകാണുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. ഈ വഴിക്കു നോക്കുന്നതായാൽ, ശൈശവ വിവാഹം ഇന്ത്യയിൽ ഇത്ര ദൃഢമൂലമാകുവാനുള്ള കാരണമെന്തെന്നു് കണ്ടുപിടിക്കുവാൻ അധികം ദൂരെയെങ്ങാനും ചെല്ലേണ്ടി വരികയില്ല. വിവാഹത്തിന്റെ വൈദികതത്വവും ഫലവും അതിർ കടത്തി വെച്ചപ്പോൾ, സ്വന്തം പുത്രികൾ മാതൃപദസ്ഥിതരാകുവാൻ പ്രാപ്തരാകും മുമ്പെ തന്നെ വിവാഹത്തിന്നു് ചട്ടം കൂട്ടുവാൻ പിതൃജനം ബദ്ധശ്രദ്ധരായി. ജാത്യാചാരനി

ബന്ധനകളാൽ വരലാം ഇവിടെ സുലഭമല്ലല്ലൊ. അതും പിതൃജനങ്ങളെ പുത്രീവിവാഹകൃത്യത്തിന്നു ബദ്ധപ്പെടുത്തുവാൻ ഹേതുവായി. പെൺകുട്ടിയുണ്ടായ നാൾ മുതൽ വരാന്വേഷണം തന്നെയായി പിതൃജനോദ്യമം. ഈ നടപ്പിൽ നിന്നായിരിക്കണം ശൈശവവിവാഹത്തെ ഒരാചാരമായി സ്മൃതികളിൽ അംഗീകൃതമായിരിക്കുന്നത്. വൈദികകാലത്തില്ലാതിരുന്നാലും, ഇടക്കാലത്ത് ചില നിസ്സാര സംഗതികളാൽ വന്നുചേർന്നുള്ളതായ ഒരു നടപടി, പിന്നീട്, ഒന്നുകൊണ്ടും ലംഘിച്ചുകൂടാത്ത ഒരാചാരമായിത്തീർന്നിരിക്കുന്നു.

ഒന്നുകൊണ്ടും വേർപെടുത്തുവാൻ വയ്യാത്ത അത്ര ദൃഢവും സ്ഥിരവുമായ ജീവിത ബന്ധമാണല്ലൊ വിവാഹം. എന്നാൽ, സ്ത്രീകളെ സംബന്ധിച്ചു മാത്രമെ ഈ ബന്ധം അതിന്റെ പൂർണ്ണ ശക്തിയോടെ പ്രവർത്തിച്ചുവരുന്നുള്ളു. വിവാഹം കഴിഞ്ഞു് പിറേറന്നാൾ തന്നെ ഭർത്താവു് മരിച്ചുപോയാലും സ്ത്രീക്കു് പരഭർത്തനം പോലും വയ്യ തന്നെ. പുരുഷന്നാവട്ടെ, പുനർവിവാഹത്തിന്നു, ചിലേടത്തു് അനേക ഭാര്യാത്വത്തിന്നും അവകാശമുണ്ടുതാനും. ഇങ്ങിനെ, സ്ത്രീയിലും പുരുഷനിലും വിവാഹബന്ധം ഭിന്നഭിന്നമായി വർത്തിച്ചുകൊണ്ടിരിക്കുമ്പോൾ, അ

വിടെ ശൈശവ വിവാഹത്തിന്ന കൂടിയും സ്ഥാനം കിട്ടിയാൽ അതിൽ നിന്നുണ്ടാകുന്ന അളവിട്ടുവാനാവാത്ത ആപത്തുകൾ കൊണ്ട് ഹിന്ദു സമുദായം ഇങ്ങിനെ ക്ഷീണവും ഛിന്നവുമായി കിടക്കാതിരിക്കുന്നതെങ്ങിനെ? പത്തു വയസ്സിന്ന താഴെയുള്ള ഒരു ബാലികയെ അമ്പതോ അതിലധികമോ വയസ്സായ ഒരു വൃദ്ധൻ വിവാഹം ചെയ്തിട്ട്, അതിൽ ദാമ്പത്യസുഖം പോലും! ഇത്തരം ശൈശവ വിവാഹം തന്നെയാണ് വിധവകളുടെ സംഖ്യ ഇത്രയേറെ വർദ്ധിപ്പിച്ചിരിക്കുന്നത്. യൌവനത്തിന്ന ശേഷമുള്ള വൈധവ്യം അത്ര ദോഷാസ്പദമല്ലെന്ന സമ്മതിക്കാം. എന്നാൽ, ബാല്യത്തിൽത്തന്നെയും, യൌവ്വനാരംഭത്തിലും വൈധവ്യം ഭവിക്കുന്ന ദുർഗ്ഗതികളാൽ സമുദായഭാവം എത്രയേറെയാണ ബീഭത്സമായിത്തീരുന്നതു. ഒരു വിധവയെ സമുദായത്തിലെ ഒരംഗമായിത്തന്നെ ഗണിക്കുന്നില്ല. അവളെ എങ്ങാനുമൊന്ന കണ്ടു പോയാൽത്തന്നെ അശുഭമായി. ലൌകികസുഖമൊന്നുംതന്നെ അവൾ അനുഭവിച്ചുകൂടാ. പ്രകൃതിദത്തമായ ശരീരത്തെക്കൂടിയും അവൾ വികൃതമാക്കി വെക്കണം. സ്വാദുള്ള ഭക്ഷണ സാധനങ്ങൾ പോലും അവൾ വർജ്ജിക്കണം. ദേശത്തിലെയോ കുടുംബത്തിലെയോ മംഗളകർമ്മങ്ങളിലൊന്നും അവൾ സംബന്ധിച്ചുകൂടാ. കഷ്ടം! ഈ ദുർജ്ജീവിതത്തിന് അ

വർ എന്തപരാധം ചെയ്തു! ഇത്തരം നിഷ്ഫലവും, ദുഃഖമയവുമായ ജീവിതങ്ങൾ സംഖ്യയില്ലാതെ ചുമന്ന് വിഷമിക്കുന്നതിന് സമുദായം എന്തപരാധം ചെയ്തു!

ബാല്യവൈധവ്യത്തിൽ നിന്ന് ദുർവികാരങ്ങളും ദുഷ്ക്രിയകളും ഗൂഢമാർഗ്ഗേണ പരന്നു നിറഞ്ഞ് സമുദായത്തെ പല രീതിയിലും ദുഷിപ്പിക്കുന്നുണ്ട്. ശൈശവവിവാഹമാകട്ടെ സമുദായത്തെ ദുർബ്ബലപ്പെടുത്തുകയും ചെയ്യുന്നു. ഒരു ബാല്യയിൽ ജാതനാകുന്ന സന്താനം എങ്ങിനെ ആരോഗ്യവാനാകും! അച്ഛനമ്മമാർ ഉടലിണങ്ങിയവരും പ്രായപൂർത്തിയുള്ളവരുമല്ലെങ്കിൽ, അമ്മ ശിശുസംരക്ഷണത്തിൽ സമർത്ഥയല്ലെങ്കിൽ, മക്കളെല്ലാം, ശരീരത്തിനും മനസ്സിനും ബലവും ഉറപ്പില്ലാത്തവരായിട്ടേ തീരുകയുള്ളൂ. ഭാരതഭൂമിയിൽ ധൈര്യവും ഓജസ്സും ക്ഷയിച്ചുപോയതും, ഭീരുക്കളും ദുർബ്ബലന്മാരും ഇത്രയും നിറഞ്ഞതും ഈ ശൈശവവിവാഹംകൊണ്ടാണ്. ജീവിതയുദ്ധത്തിൽ അതിപരാക്രമികളായ ഭടന്മാർ കൂടിയും കുടുംബഭരണത്തിൽ തോറ്റുപോകാറുണ്ട്. ഇങ്ങിനെയിരിക്കെ, ലോകമെന്തെന്നറിഞ്ഞിട്ടില്ലാത്ത ബാലികാ ബാലന്മാർ ദാമ്പത്യബദ്ധരായി കുടുംബഭാരം വഹിക്കേണ്ടവരായാൽ അവരിൽ നിന്ന് സമുദായം എന്തുഗുണമാണ് പ്രതീക്ഷിക്കുവാനുള്ളത്!

മലബാറിയുടെ കാലത്തും അതിനുമുമ്പായിത്തന്നെയും, ബാല്യവിവാഹം, ബാല്യവൈധവ്യം എന്നീ രണ്ടു ഭയങ്കരദോഷങ്ങളിൽ നിന്ന് സമുദായത്തെ മുക്തമാക്കുവാൻ വിദ്യാസമ്പന്നരായ ഹിന്ദുപ്രമാണികൾ ശ്രമിച്ചു വന്നിട്ടുണ്ട്. ഈ വക ആചാരങ്ങൾ വേദോക്തമല്ലെന്നും, സ്മൃതികളിൽ ചിലതുതന്നെയും ഇവയെ അനാദരിക്കുന്നുണ്ടെന്നും കാലോചിതം ആചാരങ്ങൾ പരിഷ്കരിക്കാവുന്നതാണെന്ന് ശ്രുതിയും സ്മൃതിയും അനുവദിച്ചിട്ടുണ്ടെന്നും അവർ യുക്തിപൂർവ്വം വാദിച്ചിരിക്കുന്നു. എന്നാൽ അവരുടെ ശ്രമം, വൈദികന്മാരെ ക്ഷോഭിപ്പിച്ച് ആചാരങ്ങളെ ഒന്നുകൂടി മുറുകെപ്പിടിപ്പിക്കുവാൻ മാത്രമേ അക്കാലത്തു ഉതകിയുള്ളു. വിധവാ വിവാഹം ശാസ്ത്രോക്തം തന്നെയെന്ന് വാദിച്ച് അതിൽ ഒട്ടെങ്കിലും ഫലം നേടുവാൻ കഴിഞ്ഞത് ഈശ്വരചന്ദ്രവിദ്യാസാഗരനാണ്. അദ്ദേഹം അന്നുചെയ്ത മഹോപകാരം ഭാരതഭൂമി ഏതുകാലത്തും വിസ്മരിക്കുന്നതല്ല. പലനാൾ പാടുപെട്ട് പണിയെടുത്തിട്ട് വിധവാ വിവാഹം നിഷിദ്ധകർമ്മമല്ലെന്ന ബോധം അദ്ദേഹം വിദ്യാസമ്പന്നന്മാരിൽ പരത്തുകയാലാണ് ഇന്നു ദുർല്ലഭമായിട്ടെങ്കിലും അങ്ങുമിങ്ങുമായി അത്തരം വിവാഹം നടന്നു കാണുന്നത്. ആ മഹാപുരുഷൻ ഇന്ത്യയിലെ സമുദായപരിഷ്കർത്താക്കളിൽ അഗ്രഗണ്യ

നായിത്തന്നെ അനാരോഗ്യശ്ശരീരനായി ശോഭിക്കുന്നു.

ഹിന്ദുജന സമുദായത്തിൽ രൂഢമൂലമായി ബാധിച്ചിരിക്കുന്ന ദോഷങ്ങൾ കണ്ട്, മലബാറി ബാല്യത്തിൽത്തന്നെ അന്തശ്ശോചിക്കാറുണ്ട്. ദേശാഭിമാന പൂർണ്ണനായ ആ പാർസിവീരൻ ഹിന്ദുസമുദായം സ്വസമുദായത്തിൽ നിന്ന് ഭിന്നമാണെന്ന് കരുതീട്ടില്ല. ഗുജറാത്തിഭാഷ ഹിന്ദു ഗുജറാത്തിയെന്നും, പാർസി ഗുജറാത്തിയെന്നും രണ്ടു ശാഖകളായി പിരിഞ്ഞിട്ടുണ്ട്. മലബാറിയുടെ കൃതികളെല്ലാം ഹിന്ദുഗുജറാത്തിയിലാണെന്നുള്ളതന്നെ അദ്ദേഹത്തിന് ഹിന്ദുസമുദായത്തോടു പ്രത്യേകമെന്തോ പ്രതിപത്തിയുണ്ടെന്നതിന് നല്ലൊരു ലക്ഷണമാണല്ലോ. അഥവാ, ഹിന്ദു സമുദായ പരിഷ്കാരത്തിനായി ഹിന്ദുക്കളിലാരാനും മുന്നിട്ടപ്പോഴും അവർ വൈദികന്മാരുടെ ഘോരതരമായ കോപത്തിനും ശാപത്തിനും പാത്രമായി ജാതിഭ്രഷ്ടരാകുന്നതുകൊണ്ട്, പിന്നീട് സമുദായത്തിൽ കടന്ന് അതിന്റെ ഉദ്യമം തുടരുവാൻ ശക്തരല്ലാതായി പോകുന്നതുകൊണ്ട്, വൈദികാധികാരത്തെ ഗണ്യമാക്കാതെ പരിശ്രമിച്ച് ഹിന്ദുസമുദായ പരിഷ്കാര ഭാരം ആദ്യം തുറന്നിടേണ്ടതിലേക്ക് അന്യ സമുദായത്തിൽ നിന്ന് ഒരു ധീര പുരുഷൻ തന്നെ മുന്നിടേണ്ടതായിരിക്കുന്നുവെന്നു വേ

ച്ചു് ഭാരത മാതാവുതന്നെ തെല്ലൊന്നനുഗ്രഹിച്ചു് വിട്ട വീരസന്താനമായിരിക്കാം മലബാറി. അദ്ദേഹത്തിന്റെ അമ്മയായ ബിക്കിബായിക്ക് ഹിന്ദുക്കളുമായി സഹവസിക്കുന്നതിലാണ് അധികം താല്പര്യമുണ്ടായിരുന്നതു്. ആ സാധ്വി ഹിന്ദുവിധവകളെ സമാശ്വസിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധയായിരുന്നു. പുറമെയുള്ള ഹിന്ദുകുടുംബങ്ങളെല്ലാം ബിക്കിബായിയെ ആപ്തമിത്രം ഭാവത്തിലായാണ് ആദരിച്ചും സ്നേഹിച്ചുവന്നതു്. അമ്മയുടെ ഈ സ്വഭാവംതന്നെ മകനിലും പകർന്നു. ഹിന്ദുവിധവകളുടെ ദുർജ്ജീവിതം മലബാറിയെ അത്യധികം പരിതപിപ്പിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ കൃതിയിൽത്തന്നെ ഈ അനുതാപം ഹൃദയംഗമമായി പ്രകടിതമായിട്ടുണ്ട്. പൂർവ്വികവീരന്മാരെപ്പോലെ, സമുദായത്തെ ഈ ഭയങ്കരമായ ആപത്തിൽ നിന്ന് ഉദ്ധരിക്കുവാൻ താൻ ശ്രമിക്കുന്നതാണെന്നു സത്യവ്രതനായ അദ്ദേഹം ബാല്യത്തിൽത്തന്നെ ആ കൃതിയിൽ ഭീഷ്മശപഥം ചെയ്തിരിക്കുന്നതായും കാണാം. ശൈശവവിവാഹംകൊണ്ടും, ബാല്യവൈധവ്യംകൊണ്ടുമുണ്ടാകുന്ന മർമ്മഭേദകമായ ദുഃഖാനുഭവങ്ങളിൽ ഒന്നെങ്കിലും പരിചയിച്ചിട്ടുള്ള ഒരു ഭാരതീയനാരി, സ്വജീവിതത്തെ ആ ദുഃഖത്തിൽ നിന്ന് അബലകളെ മുക്തരാക്കുവാനുള്ള തീവ്രപ്രയത്നപരമ്പരയിലേക്കായി സമർപ്പിക്കാതിരുന്നാൽ,

അതാണത്ഭുതജനകം. ഈ വിധവകളെ ഓൎത്ത് ഉലബോറി രാപ്പകലൊഴിയാതെ ഖേദിച്ചുകൊണ്ടിരുന്നു. "ഈ അനുഭവം എന്റെ ഹൃദയത്തെ ഭസ്മീകരിക്കുന്നു" എന്നും; "വൈധവ്യദുഃഖം എത്ര ഘോരമാണെന്നു ഞാനറിയുന്നുണ്ടെന്നോ, അതിൽ ഞാൻ അനുതപിക്കുന്നുണ്ടെന്നോ പറഞ്ഞാൽ എന്റെ മനോഭാവം ആ പ്രസ്താവത്തിൽ നിഴലിച്ചിട്ടുപോലുമുണ്ടാകയില്ല; ആ ദുഃഖം അതിന്റെ പൂൎണ്ണരൂപത്തിൽത്തന്നെ ഞാൻ അനുഭവിക്കയാണു ചെയ്യുന്നതു്; ആ സമയത്തെല്ലാം എന്റെ തോന്നൽ ഞാനും ഒരു വിധവയാണെന്നാണു" എന്നും അദ്ദേഹം ഓരോ അവസരത്തിൽ തന്റെ സ്നേഹിതന്മാരോടു തുറന്നുപറകയുണ്ടായിട്ടുണ്ടു്. ഉദ്യതകൎമ്മത്തിൽ മനസ്സു മുഴുവൻ സ്വശ്രദ്ധം ചെലുത്തുന്ന ആ മഹാത്മാവിന്റെ അവ്യാജഭാവം ഇങ്ങിനെയല്ലാതെ മറിച്ചായി വരുന്നതല്ലല്ലോ. പരഗുണത്തിനായി ഈ രീതിയിൽ പ്രവൎത്തിക്കുവാൻ അദ്ദേഹത്തിനുള്ള മനോദാൎഢ്യംകൊണ്ടാണു് അദ്ദേഹം വീരപുരുഷനായി പ്രകീൎത്തിതനായതു്. ധൎമ്മനിഷ്ഠയിൽ അദ്ദേഹം അദ്വിതീയൻതന്നെയായിരുന്നു. ആ ധൎമ്മം പ്രഭുക്കന്മാർ ആൎക്കാനുമെപ്പോഴെങ്കിലും വല്ലതുമൊട്ടു ദാനം ചെയ്യുന്നതുപോലെയല്ല. ദുഃഖാകുലന്മാൎക്കായി തന്റെ സുഖവും തന്റെ പണവും-അതു മാത്രമല്ല, തന്റെ അറിവും, തന്റെ കഴിവും

നിശ്ശേഷം ദാനം ചെയ്യുതിലാണ് മലബാറിയുടെ ധർമ്മനിഷ്ഠ നിലകൊള്ളുന്നതു്. ബാലകുടുംബിനികളുടെയും ബാലവിധവകളുടെയും രക്ഷയ്ക്കുവേണ്ടി അദ്ദേഹം ഉദ്യമിച്ചുതുടങ്ങിയപ്പോൾ ആ കൃത്യം പരസമുദായത്തിനു വേണ്ടിയാണെന്ന താൽക്കാലികാവിചാരം അന്നായും അദ്ദേഹത്തിനുണ്ടായിട്ടില്ല. ഈശ്വരസന്നിധാനത്തിൽ ക്രീഡിക്കുന്ന അനുഗ്രഹീതപുരുഷന്മാൎക്ക്, മനുഷ്യരെല്ലാം ഒരേ ശക്തിയുടെ സന്താനങ്ങളാകയാൽ സൎവ്വരും സഹോദരന്മാർ തന്നെയെന്ന കാരണശരീരപരമായ ആത്മികബന്ധമല്ലാതെ, സൂക്ഷ്മശരീരപരമായ മനോബന്ധത്തെക്കാളും താണുകിടക്കുന്ന സ്ഥൂലശരീരപരമായ രക്തബന്ധമോ, മതബന്ധമോ ആദരണീയമാകുന്നതാണോ? സാക്ഷാൽ ധർമ്മസഹസ്രകിരണന്റെ മുമ്പിൽ മതബന്ധം, സമുദായബന്ധം, രക്തബന്ധം എന്നിവയെല്ലാം തീരെ നിഷ്പ്രഭങ്ങളാണ്. സ്വബന്ധുവിനോ, സ്വസമുദായാംഗത്തിനോ ഒരു മഹാപുരുഷന്റെ സ്വധർമ്മകൃത്യത്തിൽ അന്യരേവാവകാശം പ്രത്യേകിച്ചൊന്നും തന്നെയില്ല. "ആ ധർമ്മം ആവശ്യപ്പെടുന്നവരാരോ, ആരുടെ സ്ഥിതി തദ്ധർമ്മകൃത്യത്തിൽ പ്രേരകമായിരുന്നുവോ അവർതന്നെയാണ് അതിനവകാശികൾ" എന്ന് മലബാറി ഒരിക്കൽ പറഞ്ഞിട്ടുണ്ട്. ഹിന്ദുവോ, പാർസിയോ, മുസ്ലീമോ, ക്രിസ്ത്യനോ ആരോ

ആവട്ടെ, ദുഃഖം കാണുന്നേടത്തെല്ലാം അനുതാപം പ്രവേശിക്കതന്നെ ചെയ്യും. ദുഃഖനിവാരണോദ്യമത്തിൽ മതഭേദമെന്ത്, സമുദായഭേദമെന്ത്?

വിത്തം, കീർത്തി, സുഖസമ്പത്ത്, അധികാരശക്തി എന്നിതെല്ലാം തന്റെ മുമ്പിൽത്തന്നെ വർഷിക്കുന്ന വിധം ആത്മസ്വാധീനവും പരിപക്വവുമായിരുന്ന സാഹിത്യപരിശ്രമത്തെയും രാജ്യകാര്യ വ്യവഹാരത്തെയും സന്തുഷ്ടിയോടെ പരിത്യജിച്ച്, ശാപവും താപവും നിറഞ്ഞുകിടക്കുന്നതായ സമുദായ പരിഷ്കരണമാർഗ്ഗത്തിൽ അദ്ദേഹം ധീരതയോടെ പ്രവേശിച്ചു. സാഹിത്യപരിശ്രമം അദ്ദേഹം കൈവിടാതിരുന്നുവെന്നിരിക്കിൽ പ്രഖ്യാതപണ്ഡിതനായി വന്ദ്യയശമാനനായി അദ്ദേഹത്തിന് സുഖിക്കാമായിരുന്നു. രാജ്യകാര്യത്തിൽത്തന്നെ ഉറച്ചുനിന്നുവെങ്കിലാവട്ടെ, അധികാരപ്രതാപങ്ങളാൽ കീർത്തനീയജനനേതാവായി അദ്ദേഹം ശോഭിക്കാതിരിക്കയില്ല. അനുതാപാകുലനായ അദ്ദേഹം, അതുകൊണ്ടും വേണ്ടെന്നുവെച്ച് ദുരാചാരബദ്ധർക്കുള്ള ദുഃഖങ്ങളെല്ലാം മുഴുവൻതന്നെ കൈയേറ്റ് തൽപരിഹാരത്തിനായി മരണംവരെ ക്ലേശിക്കുവാനാണ് പുറപ്പെട്ടത്. ഉദ്ദിഷ്ടസ്ഥാനത്തിൽ ചെന്നെത്തുന്നതിലേക്ക് തന്റെ ജീവിതത്തിൽ ഒന്നാന്തരം ഏററവും വിലയേറിയതായ മൂവായിരത്തി അഞ്ഞൂററിയറുപത്തിദിവസങ്ങൾ ഒന്നൊഴിയാതെ ത

ണ്ടി അദ്ദേഹത്തിന് ചെലവിടേണ്ടിവന്നു. ഹ്യൂവർ-ലാണ്ട് ബാല്യവിവാഹത്തെയും നിർബന്ധവൈധവ്യത്തെയും കുറിച്ച് ആക്ഷേപിച്ചു കൊണ്ടു അദ്ദേഹം ആദ്യമായി ഒരുപന്യാസം എഴുതിയതു്. ഈ ദുരാചാരശൃംഖലയിൽ നിന്ന് സമുദായത്തെ മോചിപ്പിക്കുവാൻ അദ്ദേം ആദ്യമായി തന്നെ ഗവർമെണ്ടിനോടാവശ്യപ്പെടുകയല്ലാ ചെയ്തതു്. ബഹുജനാഭിപ്രായം രൂപവൽകൃതമാകുന്നതിനു മുമ്പ് ഈ വിഷയത്തിൽ ഗവർമെണ്ടിന് ഒന്നും തന്നെ ചെയ്വാൻ കഴികയില്ലെന്ന് അദ്ദേഹത്തിനറിയാം. ആ ലഘുലേഖ അദ്ദേഹം സർക്കാരധികൃതന്മാർക്കും, ജനപ്രമാണികൾക്കും അഭിപ്രായത്തിനായി അയച്ചു കൊടുത്തു. അന്നത്തെ വൈസറോയിയും, അദ്ദേഹത്തിന്റെ ഭരണസഭാംഗങ്ങളും, ഗവർണ്ണർമാരും മററും മലബാറിയെ അഭിനന്ദിക്കയും ആചാരപരിഷ്കാരത്തിനായുള്ള ഈ ഉദ്യമം അനുമോദനാർഹമാണെന്ന് സമ്മതിക്കയും, എന്നാൽ തൽക്കാലം ഇക്കാര്യത്തിൽ ഗവർമെണ്ടിന് പ്രവേശിക്കുവാൻ വയ്യെന്ന് വിഷാദിക്കയും ചെയ്തു. ബഹുജനാഭിപ്രായത്തിനനുസരിച്ച് വിവിധകക്ഷി പ്രതിനിധികൾ ഏകോപിച്ചു നിന്ന് ആവശ്യപ്പെടുന്നതായാലല്ലാതെ, ഗവർമെണ്ടിന് ഒന്നും ചെയ്യുക്കൂടായ്കയാൽ, ജനസാമാന്യത്തിൽ പരിഷ്കാരാഭിനിവേശം വളർത്തുന്നതാണ് കാര്യസിദ്ധിക്ക് ശരിയായ മാർഗ്ഗമെന്നു

പം മാത്രം കാണിച്ചു്, കഴിഞ്ഞുനിന്ന ഗവർമ്മെണ്ടിന്നു്, ഇപ്രകാരം എന്തിനെയുമെന്തെങ്കിലും പ്രവൃത്തിക്കാതിരിപ്പാൻ നിവൃത്തിയില്ലെന്ന ബോധമുണ്ടായി. എന്നാൽ ബഹുജനാഭിപ്രായം ഉച്ചൈസ്തരം മുഴങ്ങിനിന്നിട്ടും ഗവർമ്മെണ്ടു് പിന്നെയും സംശയിച്ചു നിൽക്കയാണുണ്ടായതു്. ഇതിലിടയ്ക്കു് പരിഷ്കാരവിമുഖമായ ഒരു പ്രതിക്രിയാശക്തി യഥാക്രമം രൂപവൽകൃതമായി. ഗവർമ്മെണ്ടിന്റെയും ഉൽപതിഷ്ണുക്കളുടെയും നേരെ പരസ്യമായിത്തന്നെ ഇതൊരു പുറപ്പെടുകയും ചെയ്തു. വിധവാവിവാഹം മുതലായ പാതകങ്ങൾ മതസംബന്ധമായ ലൗകികകൃത്യങ്ങളാണെന്നും, അതിൽ വല്ല മാറ്റവും ചെയ്യുന്നതു് ഈശ്വരകോപത്തിനർഹമായ അപരാധമാണെന്നും, ഹിന്ദുമതത്തെ നശിപ്പിച്ചു കളഞ്ഞു് അവിടെ പരമതം സ്ഥാപിക്കവാൻ വേണ്ടി ചില കുടിലാശയന്മാർ സ്വാതന്ത്ര്യപരന്മാരായ ഏതാനും ഹിന്ദുപ്രമാണിമാരെ വശീകരിച്ചു ചെയ്യുന്ന ദുഷ്കൃത്യങ്ങളാണിവയെന്നും മറ്റും പറഞ്ഞു പറഞ്ഞു് യാഥാസ്ഥിതികന്മാർ ജനങ്ങളെയെല്ലാം ദുർബോധനത്താൽ മയക്കുവാൻ തുടങ്ങി. എന്നു തന്നെയല്ല മതസംബന്ധമായ വിധികളിൽ ഗവർമ്മെണ്ടു് കൈകടത്തിയാൽ തീർച്ചയായും ലഹളയുണ്ടാകുമെന്നു പറഞ്ഞു് അവർ ഗവർമ്മെണ്ടിനെ ഭയപ്പെടുത്തുവാനും മടിച്ചില്ല. വിശ്വാസത്തിനു് പഴമട്ടുപണി

അദ്ദേഹത്തിനുണ്ടായിരുന്നു. എന്നു തന്നെയല്ലാ, ബ്രിട്ടീഷ് ഭരണവിഭാഗത്തിൽ ഇംഗ്ലീഷ് സ്ത്രീ ജനത്തിനുള്ള സ്വാധീനശക്തി ഗണനാതീതമാണെന്ന് അദ്ദേഹത്തിനറികയും ചെയ്യാം. ആ ശക്തിയെ ഗവർമെൻറിൻെറ നേരെ തിരിച്ചുവിടുവാൻ കഴിഞ്ഞാൽ വിജയസിദ്ധി തീർച്ചതന്നെയെന്ന് അദ്ദേഹം ഉറച്ചു. ഇതിലേക്കായി മാത്രം അദ്ദേഹം മൂന്നു പ്രാവശ്യം ഇംഗ്ലണ്ടിലേക്കു പോയിട്ടുണ്ട്. പല പല ആംഗ്ലേയമഹതികളെ കണ്ട് സംഭാഷണം ചെയ്യുകയും, പരസ്യമായും പ്രസംഗിക്കയും, ലേഖനങ്ങൾ പലതും പ്രസിദ്ധീകരിക്കയും ചെയ്തെങ്കിലും ഇംഗ്ലണ്ടിനെ ഉണർത്തിപ്പാൻ കഴിഞ്ഞില്ല. അതിന്നു മഹതികളും തന്നെ സമ്മതിച്ചിട്ടില്ലാത്ത വിധം ഇംഗ്ലീഷ് പത്രങ്ങളൊന്നൊഴിയാതെ ഈ ഇന്ത്യൻ കാര്യത്തിൽ മലബാറിക്കനുകൂലമായി വാദിച്ചിരിക്കുന്നു. അവിടെ ചില മഹാന്മാർ ഇതിൽ ആദ്യം വിരോധിച്ചു നില്ക്കയുണ്ടായിരുന്നെങ്കിലും, വാദത്തിൽ ഒടുക്കം മലബാറിയുടെ പക്ഷത്തിലേക്കുതന്നെ അവർക്ക് പോരേണ്ടിവന്നു. ഇവരിലൊരാളുണ് മഹാപുരുഷനായ ഹെർബർട്ട് സ്പെൻസർ. ഇത്രയുമായതിൽപ്പിന്നെ, ആചാര പരിഷ്കാരത്തിനനുസരിച്ചു നിയമനിർമ്മാണം ചെയ്യാനായി ഇന്ത്യാഗവർമ്മേണ്ടിനെ നിർബന്ധിക്കേണ്ടതിലേക്ക് ലണ്ടൻ പട്ടണത്തിൽ ഒരു സമാജം സ്ഥാപിതമായി. ഇംഗ്ലണ്ടി

ഔദാസീന്യം സഹായകമാകുന്നതും, സമുദായം തന്നെ
യാണ് ഇതിൽ അത്യന്തം പ്രയത്നിക്കുവാൻ ചുമതല
പ്പെട്ടിട്ടുള്ളതെന്നും അദ്ദേഹത്തിന്നറിയാം.

മലബാറിയുടെ കാലത്തിന്ന മുമ്പ്, പത്തു വയസ്സു
തികയുമ്പോഴേക്കും ബാലികകളെ വിവാഹം ചെയ്യു
കൊടുക്കണമെന്നായിരുന്ന ആചാരവിധി. ആ നി
ശ്ചിതപ്രായമാണ് പന്ത്രണ്ടു വയസ്സുവരെ ഇപ്പോൾ
നീട്ടിക്കിട്ടിയിരിക്കുന്നതു്. ആരോഗ്യ സംബന്ധമായി
നോക്കുന്നതായാൽ, ഭാരതീയ സ്ത്രീകളുടെ ജീവിതത്തി
ൽ പത്തും പന്ത്രണ്ടും വയസ്സിന്നിടയ്ക്കുള്ള കാലം കുറേ
അപകടകരമായിട്ടുള്ളതാണ്. ആക്കാലത്തും ആ ബാ
ലികയിലുണ്ടാകുന്ന സന്താനത്തിന്റെ ജീവിതം
സന്ദിഗ്ദ്ധമായിട്ടേ കലാശിക്കാറുള്ളൂ. എന്നുതന്നെയ
ല്ലാ, ആക്കാലത്തു് ആ ഇളം മനസ്സിന്ന് ദാമ്പത്യ ജീവി
തം ദുർഭരമായിത്തീരുന്നതിനാൽ ആ ബാലികയുടെ
മാനസികമായ വളർച്ച നിലച്ചുപോകയും ചെയ്യു
ന്നു. ഇത്രയധികം ദോഷം പന്ത്രണ്ടും പതിന്നാലും വ
യസ്സിന്നിടയ്ക്കുണ്ടാകാറില്ല. ആക്കാലത്തു് ശാരീരികമായ
വളർച്ച പുതിയൊരു ഘട്ടത്തിലേക്ക തിരിഞ്ഞുകഴി
യും. മനസ്സിന്ന് ഒട്ടൊട്ടു നിലയുറപ്പ് കിട്ടീട്ടുമുണ്ടാകും.
ഒന്നുമില്ലെങ്കിലും, ഭാര്യാഭർത്തൃ ബന്ധമെന്നാൽ
എന്തെന്നുള്ള ബോധം ആ ബാലികയിൽ സൂക്ഷ്മ

തരമാണെങ്കിലും അക്കാലത്തു് അനുവദിച്ചിരിക്കുന്നുള്ളു. അതുകൊണ്ടു് നിശ്ചിതവയസ്സു് പത്തിൽ നിന്നു് പന്ത്രണ്ടിലേക്കു് നീട്ടിക്കിട്ടിയതു് പ്രത്യക്ഷാനുഭവത്തിലും ഗണനീയമായ പരിഷ്കാരം തന്നെയാണു്. ഈ സിദ്ധിയുടെ മഹത്വം മുഴുവനും പരോക്ഷമായിട്ടാണു് സ്ഥിതിചെയ്യുന്നതു്. സമുദായപരിഷ്കാരത്തിൽ ഭൂരിപക്ഷമനുസരിച്ചു് നിയമനിർമ്മാണം ചെയ്യാൻ ഗവർമ്മെണ്ടിനു് അധികാരവും ചുമതലയുമുണ്ടെന്നു് ഈ പരിഷ്കാരംകൊണ്ടു് സിദ്ധിച്ചിരിക്കയാൽ, ശ്രമത്തിനു് അതിരറ്റോ കാണാതെ പരിഭ്രമിച്ചു നിന്നിരുന്ന പരിഷ്കർത്താക്കന്മാർക്കു് ഫലലാഭത്തിൽ ആശയോടുകൂടി പ്രവർത്തിക്കാമെന്നായിട്ടുണ്ടു്. പൂർവാചാരങ്ങൾ മതസംബന്ധമാകയാൽ അതെല്ലാം അലംഘനീയമാണെന്ന ദുർബോധം ഈ പരിഷ്കാരത്താൽ നീങ്ങിപ്പോയതോടുകൂടി സമുദായപരിഷ്കാരങ്ങളിൽ പരക്കെ ഉത്സാഹം വർദ്ധിക്കയുമുണ്ടായിരിക്കുന്നു. ഇതുതന്നെയായിരുന്നു മലബാറിയുടെ ഉദ്ദേശ്യം. എത്രയെത്രയോ കാലം മുമ്പു മുതൽക്കേ സുസ്ഥിരം നടന്നു വരുന്ന ആചാരങ്ങളും മുഴുവൻ തന്റെ ചുരുങ്ങിയ ജീവകാലം കൊണ്ടു് മാററി മറിച്ചിടണമെന്ന ദുർമ്മോഹം അദ്ദേഹത്തിനുണ്ടായിട്ടില്ല. പലർ കൂടി പലകാലം പരിശ്രമിച്ചാൽ മാത്രമേ ഇതിൽ ഏതാനുമെങ്കിലും ഫലം നേടുവാൻ കഴികയുള്ളുവെന്നു്

അദ്ദേഹത്തിനറിയാം. തന്റെ ജീവിതംകൊണ്ടു സാധിക്കേണ്ടതു്, ദുരാചാരധ്വംസനത്തിനു് മാർഗ്ഗവും സ്ഥാനവും നിർമ്മിച്ചുകൊടുത്തു് അനന്തരകാലീനന്മാർക്കു് ഉത്സാഹം വളർത്തുക എന്നതായിരിക്കണമെന്നു് അദ്ദേഹം ഉദ്ദേശിക്കയും ആ യത്നത്തിൽ പൂർണ്ണവിജയം നേടുകയും ചെയ്തു. ശ്രമഫലം എത്രയെന്നു് അളന്നു നോക്കിയല്ലാ, അത്രയും ഫലം നേടുന്നതിലേക്കു് എത്രയേറെ കഷ്ടതകളും അനുഭവിക്കണം, എത്ര വലിയ പ്രതിബന്ധങ്ങളും തകർത്തു കളകയും ചെയ്യേണ്ടിരിക്കുമെന്നു് ഗണിച്ചു നോക്കിയാണു് ലോകത്തിൽ മഹത്തായ ശ്രമങ്ങളെത്തിർത്, സമുദായ പരിഷ്കാരികളിൽ പ്രധാനിയും പ്രമാണിയുമായ മലബാറി തീർച്ചയായും ഒരു ദിവ്യപുരുഷൻ തന്നെയാണെന്നു സമ്മതിക്കണം. സ്ഥിരോത്സാഹം കൊണ്ടും, നിരന്തരപരിശ്രമം കൊണ്ടും ഒരു മനുഷ്യനു എത്രത്തോളം വിജയം നേടുവാൻ കഴിയുമെന്നു മലബാറിയുടെ ജീവിതത്തിൽ കാണാം.

ു ജനങ്ങളെ സ്വാധീനപ്പെടുത്തി, ഇത്തരം പരിശ്ര
മങ്ങൾക്കായി പണം ശേഖരിക്കയും, അതു അതാ
തു സ്ഥാപനങ്ങൾക്ക ആവശ്യം പോലെ വീതിച്ചു
കൊടുക്കയും ചെയ്തു വന്നു. പന്ത്രണ്ടു വയസ്സിനു അ
ധികം മൂപ്പായി ബാലികകളെ വിവാഹം ചെയ്തുകൊ
ടുക്കരുതെന്നു അദ്ദേഹം ജനങ്ങളെ ഉപദേശിക്കയും,
പ്രായം കൂടുന്നതുകൊണ്ടു പാവപ്പെട്ട കുടുംബങ്ങൾ
ക്ക ആപത്തുണ്ടെങ്കിൽ അതിൽ തന്റെ തന്നെ ധന
നൽകുകയും ചെയ്തുകൊണ്ടു, ശൈശവ വിവാഹ
ത്തിൽ, കഴിയുന്നതും, വൈരസ്യം പരത്തുവാനും അദ്ദേ
ഹം ശ്രമിച്ചു. പാവപ്പെട്ട എത്രയെത്രയോ വിധവകൾ
അദ്ദേഹത്തിന്റെ ശ്രമത്താൽ സധവകളായിട്ടു
ണ്ട്. തന്മൂലമുണ്ടായ ജാതിഭ്രംശത്താൽ കഷ്ടപ്പെ
ട്ടിരുന്നവരെ അദ്ദേഹം യഥോചിതം സഹായി
ച്ചു് സംതൃപ്തരാക്കുകയും ചെയ്തിരിക്കുന്നു. പിന്നിൽ
താങ്ങുണ്ടെന്നു വന്നപ്പോൾ, ഉദാചാരലംഘനം സർ
വ്വത്ര സാധാരണമായി തീർന്നതു് സംഗതം തന്നെ
യാണല്ലോ. ഈ ക്രമത്തിൽ ശൈശവവിവാഹത്തി
ൽ വിമുഖതയും, വിധവാ വിവാഹത്തിൽ ഉന്മുഖത
യും രാജ്യത്തിൽ വർദ്ധിച്ചുകൊണ്ടുവന്നു. മലബാറി
യുടെ പ്രോത്സാഹനത്താൽ സാമുദായിക സംഘ
ങ്ങൾ കിളിർത്തു തളിർത്തു വളർന്നു തുടങ്ങി. പൂർവ്വികാചാ
രങ്ങൾ കാലോചിതം പരിഷ്കരിക്കാമെന്നും, അതിൽ

ള്ളവരാം ജീവിക്കുന്നതു കണ്ടിട്ട. അതിൻെറ രഹസ്യമറിയാതെ പലരും അത്ഭുതപ്പെട്ടുപോയിട്ടുണ്ടു്. ഇതിനെപ്പററി ചോദ്യമുണ്ടായപ്പോഠം, തൻെറ ഒരു സ്നേഹിതനോടു അദ്ദേഹം പറഞ്ഞ മറുപടി ഇങ്ങനെയാണു "ആ രഹസ്യമെന്തെന്നു് ഞാൻ പറയട്ടെയോ? ധരിക്കുവാനായി ആദ്യം കിട്ടിയ വിലകുറഞ്ഞ ഒരേ വസ്ത്രം തന്നെ, മററാരു പുതിയതിനാഗ്രഹിക്കാതെ, പലകൊല്ലങ്ങഠംക്കു് ഞാൻ ഉപയോഗിക്കും. ഇതുപോലെ തന്നെ മറെറല്ലാകാര്യത്തിലും, കൈയ്യിലുള്ളതുകൊണ്ടു് കഴിയുന്നേടത്തോളം നീണ്ട കാലങ്ങഠംക്കു് ഞാൻ കഴിച്ചു കൂട്ടും. മാളികയും, വണ്ടിയും, ഭൃത്യവർഗ്ഗവുമൊന്നും എനിക്കു വേണ്ട. ആഡംബരപ്രിയന്മാരുമായുള്ള സഹവാസവും എനിക്കു വേണ്ട. വിത്താധികാരവിഭ്രമം വന്നവരായാലും, അവരുമായി കേവലം താൽക്കാലിക സുഖത്തിനായി സോല്ലാസം സമ്മേളിക്കുന്ന സമ്പ്രദായം എനിക്കെപ്പോഴുമില്ല. വെറും സാധാരണക്കാരെപ്പോലെ ഇങ്ങിനെ ജീവിക്കുമ്പോഠം, മററാഡിൽക്കൂടി ആരുടെയും ശ്രദ്ധയെ ആകർഷിക്കാതെ താണമട്ടിൽ ഞെങ്ങിനടക്കവെ, ഒരു ആഡംബര രസികൻെറ വണ്ടി എന്നെ തൃണാവൽഗണിച്ചു് എൻെറ ശരീരത്തിൽ കയറുവാൻ വന്നെന്നും, അവൻെറ കുററത്തിനു് എന്നെ ഉത്തരവാദിയാക്കി, കതിർച്ചുമട്ടിക്കൊണ്ടു് എനിക്കു ഒന്നുരണ്ടു തന്നുവെന്നും വരാം. ഇങ്ങി

ന്നു പല സംഭവങ്ങളിലും, ദിവസേനയെന്നതന്നെയ ല്ലാ, മുഹൂർത്തം തോറും തന്നെ ഭോഗിമനാപരിത്യാ ഗത്തിന്നിടയായേക്കാം. ആത്മമാല്യം ദുസ്സഹമായി തോ ന്നിക്കൊണ്ടിരുന്ന ആ ത്യാഗം ഇപ്പോൾ സംതൃപ്തി യും സമാധാനവും നിറഞ്ഞ വിജയമായി പരിണ മിച്ചിരിക്കുന്നു. രഹസ്യം ഇത്രതന്നെ".

യൌവനകാലത്ത് സർവ്വസമ്മതനായി, പ്രഖ്യാ തനായി ഉയർന്നുനിൽക്കുമ്പോഴും, ബാല്യത്തിൽ തന്നോ ടൊന്നിച്ചു വളർന്നുവന്ന കർത്തവ്യകർമ്മത്തെ അദ്ദേഹം ഒരിക്കലും വിസ്മരിക്കയുണ്ടായിട്ടില്ല. സമ്പൽ പൂർണ്ണ മായ ഉന്നതസ്ഥാനം തനിക്കായി ഒഴിഞ്ഞുകിടന്നിട്ടും, തന്റെ കൂടെപ്പിറപ്പായ ദാരിദ്ര്യം തന്നെയാണ് അദ്ദേഹത്തിന് പ്രിയതരമായിരുന്നത്. സ്വന്തം സ ന്താനങ്ങൾ, അവർ തന്റെ ആത്മജന്മാരാണെങ്കി ൽ, തന്നോടൊന്നിച്ച് കഷ്ടപ്പെടുവാൻ കടപ്പെട്ടവർ തന്നെയെന്ന് നിശ്ചയിച്ച്, അവർക്കായിട്ടു കുടി യും വകയൊന്നും കരുതാതെ, തനിക്കു സുലഭമായി സിദ്ധിച്ചിരുന്ന സുഖം, മാനം, പണം എന്നിതെല്ലാം അദ്ദേഹം ബഹുജനഗുണത്തിനായി പരിത്യജിച്ചിരി ക്കുന്നു. അദ്ദേഹത്തിന്റെ ജീവിതം ആരംഭം മുതൽ അവസാനംവരെ സ്വാർത്ഥവിചാരകർമ്മങ്ങളിൽ ഒരു കണികം പോലും സ്വപ്നത്തിൽക്കൂടിയും അനരവി

ച്ചിട്ടില്ല. രാജാക്കന്മാർ തുടങ്ങി താണതരം വിദ്യാ
ൎത്ഥികൾവരെ എത്രയെത്രയോ പേർ അദ്ദേഹത്തി
ന്റെ ഉപദേശസഹായങ്ങളാൽ സുരക്ഷിതരായി സു
ഖാവസ്ഥയിലെത്തിട്ടുണ്ട്. അദ്ദേഹം, പണം നേടു
വാനുതകുന്ന ഓരോവക ജോലികളിൽ പ്രവേശിപ്പി
ച്ചും, അപ്പോഴപ്പോഴുണ്ടാകുന്ന കഷ്ടനഷ്ടങ്ങളകററി
ക്കൊടുത്തും പരിരക്ഷിച്ചിട്ടുള്ളവരുടെ സംഖ്യ എത്ര
യെന്ന് നിൎണ്ണയിക്കുവാൻ ആൎക്കും വയ്യ. ഇവരിൽ
തന്നെ ചിലർ ശുദ്ധാശയനായ അദ്ദേഹത്തിൽ നി
ന്ന് വ്യാജഭാവത്താൽ പണമപഹരിക്കയും, അദ്ദേ
ഹത്തിന്റെ മുമ്പിൽ വിശ്വാസ്യരെന്ന് നടിച്ചുനിന്ന്
ഒടുക്കം വഞ്ചിക്കയും, അസത്യപ്രസ്താവങ്ങളാൽ അപ
കടത്തിൽ ചാടിക്കയും, അദ്ദേഹത്തിന്റെ ആജ്ഞാ
വാഹകനെന്ന് മററുള്ളവരെ ധരിപ്പിച്ച് കപടകൃത്യ
ങ്ങളെ ചെയ്തിട്ട് അദ്ദേഹത്തെ അപകീൎത്തിപ്പെടുത്തുക
യും മററും പലപ്പോഴും ചെയ്തിട്ടുണ്ട്. ഇങ്ങനെ എ
ന്തെല്ലാം ദുഷ്കൃത്യങ്ങൾ ആരെല്ലാം പ്രവൎത്തിച്ചാലും,
ജനങ്ങളെ സംബന്ധിച്ച് അദ്ദേഹത്തിനുള്ള അനുതാ
പകലിതമായ മനോഭാവം ഒരിക്കലും ചലിച്ചിട്ടില്ല.
ദൈന്യവും ക്ലേശവും സാധാരണമായിരുന്നിട്ടും, അ
തു് പലപ്പോഴും ദുസ്സഹമായിത്തീൎന്നിട്ടും അദ്ദേഹം
പരോപകാര തൽപരതയെയല്ലാ, സ്വമനസ്ഥൈൎയ്യ
ത്തെയാണ് പഴിച്ചതു്. അദ്ദേഹത്തിൽ ഇത്രയും മ

തമായിക്കൊണ്ടാണു് നമ്മുടെ കർമ്മങ്ങളെല്ലാമൊന്നടങ്കം സംജാതമാകുന്നതു്. ബഹുജനങ്ങളുടേതായ തൽകർമ്മഫലങ്ങൾ, നാം കാപട്യത്താൽ സ്വന്തമാക്കി അടക്കിവെച്ചു, ആവശ്യമുള്ളവർക്കൊത്തും കൂടുതൽ വിലയ്ക്കു കൊടുക്കുന്ന വെറും കച്ചവടമാണു് നമ്മുടെ ജീവിതം കൊണ്ടു നിർവഹിക്കാനുള്ളതു്. ഒരാൾ കുടുംബത്തിലെ പൊതുവകയിൽ നിന്നു ചിലതെല്ലാം മോഷ്ടിച്ചെടുത്തു്, ഒട്ടൊട്ടു രൂപഭേദപ്പെടുത്തിയതിൽപ്പിന്നെ സ്വന്തമാക്കിവെച്ചു് അതു തന്റെ സമ്പാദ്യമെന്നുതന്നെ വിലയ്ക്കു കൊടുത്തു പണം നേടുന്നതുപോലെ, പൂർവ്വികന്മാർ പരമ്പരാപ്രയത്നത്തെ അവലംബിച്ചു്, ആധുനിക ജനസാമാന്യമധ്യത്തിൽ സംരക്ഷിതമായി, നമ്മളിൽ ഉത്ഭൂതങ്ങളാകുന്ന കർമ്മങ്ങൾ അവനവന്റേതാക്കിവെച്ചു്, ബഹുജനസമക്ഷം നിരത്തി, ഒന്നൊന്നായി എടുത്തുകൊടുത്തു് കീർത്തിധനം പ്രതിഫലമായി പറ്റുന്നതും ദുഷ്ടമൃഗങ്ങൾപോലും ചെയ്യാത്ത അത്ര ഭയങ്കരവും ക്രൂരവുമായ വഞ്ചനയാണ്. എന്നിട്ടു്, ഈ മനുഷ്യരാണുപോൽ ഉത്കൃഷ്ടാശയന്മാർ! ഉണ്ണുന്നതിലും ഉടുക്കുന്നതിലും നമുക്ക് ആരെയെങ്കിലും സ്തുതിക്കുവാനുണ്ടോ? അതുപോലെയുള്ള ദിനകൃത്യം തന്നെയാണ് പരോപകൃതിയുമെന്നും, കടം മേടിച്ച പണത്തിനു് പലിശകൊടുക്കുന്നതു് കീർത്തനീയമായ ദാനധർമ്മമല്ലെങ്കിൽ പൊതുസ്വത്തനുഭവിച്ചു ജീവിക്കുന്ന മനുഷ്യൻ ന

ന്റെ കടമപ്രകാരം പരാർത്ഥം പ്രവർത്തിക്കുന്നതിൽ പ്രത്യേകം ശ്രദ്ധാർഹമായി ഒന്നുമില്ലെന്നാണ് മലബാറിയുടെ സിദ്ധാന്തം. എന്നാൽ, സ്വന്തം കടമയെക്കുറിച്ചു ഒട്ടും തന്നെ ബോധമില്ലാതെ പാപഗ്രസ്തമായ നികൃഷ്ടജീവിതം നയിക്കുന്ന നാം, പണ്ടു കടം വാങ്ങിക്കൂട്ടിപ്പോയവൻ അതിന്റെ പലിശ കൊടുക്കുന്ന തരത്തിലെങ്കിലുമാണ്, മലബാറിയെപ്പോലെയുള്ള മഹാശയന്മാർ ചെയ്യുന്ന സമുദായസേവനമെന്ന് അത്രയെങ്കിലും ഗണിക്കുവാൻ തന്നെ അത്ര മനോവികാസമുള്ളവരല്ലല്ലോ.

ഒതുങ്ങിയിരുന്നതുകൊണ്ട്— ആരുമൊന്നുമറിയാതെയെന്നുതന്നെ പറയാം—അങ്ങിനെയാണ് മലബാറി ജീവകാലമത്രയും പരോപകാരം ചെയ്തിരിക്കുന്നത്. ജനങ്ങൾ സ്തുതിക്കയോ നിന്ദിക്കയോ എന്തുതന്നെ ചെയ്താലും അദ്ദേഹത്തിന്റെ കർത്തവ്യകർമ്മഗതിക്ക് ഇളക്കമുണ്ടായിട്ടില്ല. രാജ്യകാര്യവ്യവഹാരത്തിൽതന്നെ അദ്ദേഹം പിന്നെയും ശ്രമിച്ചിരുന്നുവെന്ന് വരികിൽ, "ജനനാ ജനനേതാവു" എന്ന് കണ്ണൻ ഭാരതക്കോട്ടിനാൽ പ്രകീർത്തിതനായ മലബാറി ലൗകിക സുഖാവസ്ഥയിൽ അത്ര വളരെ ഉയർന്നവനുമായിരുന്നു! സാഹിത്യവീരനാവേണമെന്നാണ് അദ്ദേഹം ആഗ്രഹിച്ചു പ്രവർത്തിച്ചതെങ്കിൽ, വി

ത്തെയും കീർത്തിയും നേടി ഐശ്വര്യപൂർണ്ണനായി വിളങ്ങുവാൻ ആ മാർഗ്ഗവും അദ്ദേഹത്തിന് തുറന്നുകിടന്നിരുന്നു. അതെല്ലാം കൈവിട്ടുകളഞ്ഞ്, പാവങ്ങൾക്കിടയിൽ കടന്ന് അവരെ സംരക്ഷിക്കുവാനാണ് അദ്ദേഹം മുതിർന്നത്. അനാഥരും നിസ്സ്വരുമായ ദീനന്മാർക്ക് വേണ്ടി തന്റെ സർവ്വസ്വങ്ങളെയും, തന്റെ ബന്ധുജനങ്ങളെത്തന്നെയും അദ്ദേഹം പരിത്യജിച്ചിരിക്കുന്നു. ആരെയും പരിഭവിപ്പിക്കണമെന്ന് അദ്ദേഹം വിചാരിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന് ശത്രുക്കൾ വളരെയധികമുണ്ടായിരുന്നു. വൈദികാചാരപ്രതിപന്നന്മാർക്ക് ഈ ആചാരപരിഷ്കർത്താവിൽ വിദ്വേഷമുണ്ടാകുന്നത് സംഭാവ്യം തന്നെയാണല്ലോ. അദ്ദേഹമാവട്ടെ, തനിക്ക് കുടുംബകാര്യത്തിലും പൊതുകാര്യത്തിലും മറവുള്ളവർ പലതും പലതായിച്ചെയ്ത ഉപദ്രവങ്ങളെല്ലാം അപ്പോഴപ്പോൾ തന്നെ ക്ഷമിച്ച് വിസ്മരിച്ചുകളകയാണ് ചെയ്തത്. കീർത്തിമോഹത്താൽ പ്രേരിതനായ താന്തോന്നിയാണെന്നും മററും പറഞ്ഞ് മലബാറിയെ അദ്ദേഹത്തിന്റെ ശത്രുക്കൾ ഒട്ടല്ലാതെ അധിക്ഷേപിച്ചിട്ടുണ്ട്. തന്റെ സുഖസൗകര്യങ്ങളെയെല്ലാം പരിത്യജിച്ച്, സമുദായത്തിനായി ഒരുങ്ങിവന്ന സ്നേഹിതന്മാരെക്കൂടിയും മുഷിപ്പിച്ചുവച്ച്, ബഹുജനങ്ങ

ത്തിൽ നിന്നുള്ള പ്രശംസയിൽ നിന്നെല്ലാം ഒഴിഞ്ഞതു ന്ന്, രാജകീയ ബഹുമതികൾ കൂടിയും ഇന്ത്യക്കാർക്കെല്ലാം വിസ്മയജനകമാംവണ്ണം നിരാകരിച്ച്, പുസ്തകമോ ലേഖനമോ എഴുതുന്നതിൽ നിന്നു കിട്ടുന്ന ദ്രവ്യമായ പ്രതിഫലത്തിൽനിന്ന് കയ്യയച്ചു ചെയ്യുന്ന ദാനധർമ്മം കഴിച്ച് ബാക്കിവരുന്ന സംഖ്യകൊണ്ടു ദരിദ്രന്മാരോളം കഷ്ടപ്പെട്ടുജീവിച്ച്, ലക്ഷോപലക്ഷം പാവങ്ങൾ പട്ടിണിപ്പെട്ടു വാഴുന്ന ബാഷ്പപൂരം ഒട്ടെങ്കിലും തോർന്നുകാണുന്നതിനായി ആയുഷ്കാലമൊഴിയാതെ അദ്ധ്വാനിച്ച ഒരു മഹാപുരുഷനെ "കീർത്തിമോഹത്താൽ പ്രേരിതനായ താന്തോന്നി"യെന്ന് അഭിസംബോധനം ചെയ്യുമെങ്കിൽ, ഈ ലോകത്തിൽ ആർക്ക് ആരെ എന്തുതന്നെ പറഞ്ഞുകൂടാ! ദോഷരഹിതമായ ഗുണങ്ങൾ ലോകത്തിൽ ഒന്നും തന്നെയില്ലല്ലോ. സ്വതന്ത്ര വിചാര സമീരണസമ്പർക്കത്താൽ അതുലസുന്ദരമായി, വികസിതകമലാരവിന്ദസമ്പൂർണ്ണതയാൽ ഏറെയാകർഷകമായി വിലസുന്ന മലബാറിയുടെ നിർമ്മലജീവിത സരോവരത്തിൽ അടിമുങ്ങിത്തപ്പുന്നവർക്ക് ചേറും ചെളിയും ഒട്ടധികം തന്നെ കണ്ടേക്കാം. എന്നാൽ, തന്നിലുള്ള ദോഷങ്ങളും അദ്ദേഹം മറച്ചുവെക്കയല്ല, ആർക്കും കാണത്തക്കവണ്ണം തുറന്നുവെക്കയാണു ചെയ്തതു്.

ഇങ്ങിനെ, മലബാറിയുടെ ജീവിതചരിത്രത്തിൽ അലംകൃതമായിരിക്കുന്ന വിശിഷ്ടരത്നങ്ങൾ ഒന്നൊന്നായി എടുത്തു നോക്കിത്തുടങ്ങിയാൽ അതിനൊരവസാനമുണ്ടാകയില്ല, ദാരിദ്ര്യത്തിന് ഒരു വക്കുപോലും കടിച്ചെടുത്തു വിഴുങ്ങുവാൻ കഴിയാത്തവണ്ണം അത്ര മഹത്തരമാണ് മലബാറിയുടെ ജീവിതം. പാവങ്ങൾക്കിടയിൽ കടന്ന് പാവപ്പെട്ടവനെന്നപോലെ തന്നെ നടമാടി അവരെ സഹായിക്കയും സമാശ്വസിപ്പിക്കയും ചെയ്യുവാനുതകുന്ന ആഡംബരഹീനമായ വേഷചമയത്തിലേക്ക് മലബാറിയുടെ ജീവിതത്തെ ഗംഭീരാശയനായ അദ്ദേഹത്തിന്റെ ആത്മാർത്ഥതയാൽ വിനതയായി, വൈവിധ്യപരമായിത്തീർന്ന ദാരിദ്ര്യം നീക്കപ്പോകില്ലാതെ കെട്ടിപ്പിടിച്ചുനിൽക്കുമാത്രമാണുണ്ടായിട്ടുള്ളത്. അതുപോലെതന്നെ, കീർത്തികുടുംബിനി അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് അന്തഃപുരത്തിൽ അടങ്ങിപ്പാർക്കയേ ചെയ്തിട്ടുള്ളൂ. മലബാറി മരിച്ചതിൽപ്പിന്നെയാണ്, സ്വതന്ത്രയായിത്തീർന്ന ആ കീർത്തി ലോകമെങ്ങും സഞ്ചരിച്ചുതുടങ്ങിയിരിക്കുന്നത്. മലബാറി ജീവിച്ചിരുന്ന കാലത്ത് ദേശാഭിമാനികളിൽത്തന്നെ ചിലർ അദ്ദേഹത്തിന്റെ പേർ കേട്ടിട്ടുകൂടിയില്ലായിരുന്നു. പരോപകൃതിമയമാണെന്നും, അതിന്റെ ഏതൊരംശമാവതിലും തേജോമയം തന്നെയാകയാൽ പരമാർത്ഥജീവിതധനനായി

ബഹുജനസേവനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഒരാൾക്ക് ഇത്രയും അപ്രസിദ്ധനായി ഒതുങ്ങിയനിലയിൽ ജീവിക്കുവാൻ കഴിഞ്ഞതുതന്നെ മററു ദേശാഭിമാനികൾക്കെല്ലാം ഇതുവരെയും ദുഷ്പ്രാപമായി കിടക്കുന്ന സിദ്ധിവിശേഷമാണ്. അതേ: എന്തിനാണ് കീർത്തി! എന്തിനാണ് ധനം! മനസ്സമാധാന സംപൂർണ്ണനായിത്തന്നെ മലബാറി ജീവിച്ചു. മനസ്സമാധാ സമ്പൂർണ്ണനായിത്തന്നെ അദ്ദേഹം സ്വധർമ്മം നിർവ്വഹിച്ചു. മനസ്സമാധാനസമ്പൂർണ്ണനായിത്തന്നെ അദ്ദേഹം ഈശ്വരസന്നിധിയിൽ ചെല്ലുകയും ചെയ്തു.

